മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH

സഭാചരിത്രം

# ഇരുനൂറ്റിമൂന്നാം നമ്പർ കൽപ്പനയുടെ സുവർണ ജൂബിലി

## അഥവാ യാക്കോബ് മൂന്നാമൻ പാത്രിയർക്കീസിന്റെ വേദവിപരീതത്തിന് അര നൂറ്റാണ്ട്

### ഡെറിൻ രാജു

കഴിഞ്ഞ 50 വർഷത്തെ മലങ്കരസഭാ ചരിത്രത്തിൽ ഏറ്റവുമധികം ചർച്ച ചെയ്യപ്പെട്ടതും വിശകലനം ചെയ്യപ്പെട്ടതുമായ മഹാപുരോഹിത സന്ദേശങ്ങളിൽ മുൻപന്തിയിൽ നിൽക്കുന്ന ഒന്നാണ് 203-ാം നമ്പർ കല്പനയെന്നു സാമാന്യമായി പറയപ്പെട്ട ഇഗ്നാത്തിയോസ് യാക്കോബ് തൃതീയൻ പാത്രിയർക്കീസിന്റെ 203/70 നമ്പർ കല്പന. കല്പനയിലെ തീയതിപ്രകാരം അതിൽ മുദ്ര വയ്ക്കപ്പെട്ടത് 1970 ജൂൺ 27-ാം തീയതിയാണ്. പൗരസ്ത്യ കാതോലിക്കാ ബസേലിയോസ് ഔഗേൻ പ്രഥമനു അയച്ച ആ കല്പനയിലൂടെ ഒരു പുതിയ വേദവിപരീതം പ്രഖ്യാപിച്ച് ഓർത്തഡോക്സ് വിശ്വാസത്തോട് താൻ ഇതരനായി എന്നു പാത്രിയർക്കീസ് നിശബ്ദനായി പ്രഖ്യാപിക്കുകയായിരുന്നു.

**കല്പനയുടെ ചുരുക്കം**

സാധാരണയായി കാണപ്പെടുന്ന ആമുഖത്തിനു ശേഷം പറയുന്നത് മാർ ത്തോമ്മാ ശ്ലീഹായുടെ സിംഹാസനമെന്ന് കാതോലിക്കോസ് തന്റെ എഴുത്തിൽ ചേർക്കുന്നത് തെറ്റാണ് (അഥവാ അപ്രകാരം കണ്ട് താൻ ആശ്ചര്യപ്പെട്ടു). അതിനു കാരണം:

1. നാലാം ശതാബ്ദത്തിൽ കാതോലിക്കാ സ്ഥാപനം ഉണ്ടായതു മുതൽ ആരുംതന്നെ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം എന്നതു ഉപയോഗിച്ചിട്ടില്ല.

2. മാർത്തോമ്മാ ശ്ലീഹാ, കർത്താവ് ഊതിയ സമയത്ത് ശിഷ്യന്മാരോടൊപ്പം ഇല്ലാതിരുന്നതിനാൽ പുരോഹിതനല്ല, പുരോഹിതൻ പോലും ഇല്ലാതിരിക്കെ മഹാപുരോഹിതനാകാനോ സിംഹാസനം സ്ഥാപിക്കുവാനോ സാധിക്കുകയില്ല.

3. നെസ്തോറിയന്മാരും ഈ പേര് ഉപയോഗിച്ചിട്ടില്ല.

4. മാർത്തോമാ ശ്ലീഹാ കിഴക്കൻ പ്രദേശത്ത് കാതോലിക്കേറ്റ് സ്ഥാപിച്ച ആളല്ല. പ്രത്യുത സുവിശേഷം പ്രസംഗിച്ച ആളാണ്.

ഈ നാല് കാരണങ്ങളിൽ (കാര്യങ്ങളിൽ) ഏറ്റവും കുപ്രസിദ്ധമായത് രണ്ടാമത്തേതാണ്; മാർത്തോമാ ശ്ലീഹാ ഒരു പുരോഹിതൻ പോലുമല്ല; അദ്ദേഹത്തിനു തന്മൂലം സിംഹാസനവുമില്ല. നസ്രാണികളുടെ തോമാവബോധത്തെ, നൂറ്റാണ്ടുകളായി പരിചയിച്ചുപോന്ന വിശ്വാസസത്യത്തെയാണ് ഒറ്റയടിക്ക് ഉന്മൂലനം ചെയ്യുവാൻ പാത്രിയർക്കീസ് ശ്രമിച്ചത്. ആ ശ്രമത്തിന്റെ പരിണിത ഫലമാണ്, അഥവാ ഉൽപ്പന്നമാണ് മലങ്കരസഭാ വിഭജനത്തിൽ നേരിട്ട് കാരണമായിത്തീർന്ന 203/70 എന്ന വേദവിപരീത ലേഖനം.

**കത്തിന് ഒരു മുൻഗാമി**

203-ാം നമ്പർ കല്പന പെട്ടെന്ന് തട്ടിക്കൂട്ടിയ ഒന്നല്ല; മറിച്ച് അതിനൊരു മുൻഗാമിയുണ്ട്. ബസേലിയോസ് ഔഗേൻ പ്രഥമന്റെ മുൻഗാമി ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സമയത്ത് 1959-ൽ സമാനമായ ഒരു കത്ത് പാത്രിയർക്കീസ് അയച്ചിരുന്നു. എന്നാൽ ആ കത്ത് പരസ്യമാവുക ഉണ്ടായില്ല. മാർത്തോമ്മായുടെ സിംഹാസനമെന്നത് മലങ്കരയിൽ നേരത്തെ മുതലേ ഉപയോഗിക്കുന്ന സംജ്ഞയാണെന്നും അത് ഉപേക്ഷിക്കാനാവില്ല എന്നും കാതോലിക്കാ മറുപടി കൊടുത്തു.



ജൂലൈ 3: മാർത്തോമ്മാ ശ്ലീഹായുടെ ദുഖ്റോനോ

എന്നാൽ ഇത്തവണ പുറത്തുവരണമെന്ന നിർബന്ധ ബുദ്ധി പാത്രിയർക്കീസിനു ഉണ്ടായിരുന്നു. അതുകൊണ്ടു തന്നെ കല്പന കാതോലിക്കോസിന്റെ പേരിൽ അയച്ചിരുന്നു എങ്കിലും മറ്റു പലർക്കും കോപ്പികൾ ലഭ്യമാക്കിയിരുന്നു. അങ്ങനെ മലങ്കരയിലെ രണ്ടാമത്തെ പിളർപ്പിനു നേരിട്ട് കാരണമായിത്തീർന്ന 'സാധനം' അവതരിപ്പിക്കപ്പെട്ടു.

**കത്തിന്റെ പ്രധാന ഉദ്ദേശ്യം**

1958-ൽ പരസ്പര സ്വീകരണത്തോടെ മലങ്കരയിൽ സമാധാനം കൈവന്നതിൽ ഇരുഭാഗത്തെയും വലിയൊരു വിഭാഗം ജനങ്ങൾ സന്തുഷ്ടരായിരുന്നു. പാത്രുയർക്കീസ് കക്ഷിക്ക് മുൻതൂക്കമുള്ള ഇടങ്ങളിൽ കാതോലിക്കാ ബാവായും പഴയ കാതോലിക്കോസ് കക്ഷിയിലെ മെത്രാപ്പോലീത്തന്മാരും



1965-ലെ ആഡിസ് അബാബാ കോൺഫറൻസിൽ ഓറിയന്റൽ ഓർത്തഡോക്സ് സഭാതലവന്മാർ. രണ്ടാമത് യാക്കോബ് മൂന്നാമൻ പാത്രിയർക്കീസ്. അഞ്ചാമത് പ. ഔഗേൻ പ്രഥമൻ കാതോലിക്കാ.

കടന്നു ചെന്നു വലിയ സ്വീകരണങ്ങൾ ഏറ്റുവാങ്ങി. അതേപോലെ തന്നെ തെക്കൻ പ്രദേശങ്ങളിലും പഴയസെമിനാരി, ദേവലോകം അരമന ഉൾപ്പെടെയുള്ള ഇടങ്ങളിലും പഴയ പാത്രിയർക്കീസ് കക്ഷിയിലെ മെത്രാപ്പോലീത്താമാർ വിശുദ്ധ കുർബാന ചൊല്ലി. എന്നാൽ ഈ സമാധാനാന്തരീക്ഷത്തിൽ തൃപ്തരാകാതെ ഇരുന്ന ഒരു ന്യൂനപക്ഷം ഉണ്ടായിരുന്നു. പഴയ പാത്രിയർക്കീസ് കക്ഷിയിലെ കണ്ടനാട്, കൊല്ലം, തുമ്പമൺ എന്നീ മെത്രാസനങ്ങളുടെ അധിപനായിരുന്ന പൗലോസ് മാർ പീലക്സിനോസ് ഏകീകൃത സഭയിൽ കണ്ടനാടിന്റെ സഹായി മാത്രമായി ചുരുക്കപ്പെട്ടത് അദ്ദേഹത്തിന് ചെറിയതോതിൽ അതൃപ്തി ഉണ്ടാക്കി. 1959-ൽ തന്നെ അദ്ദേഹം പ്രശ്നങ്ങൾ സൃഷ്ടിക്കുവാൻ തുടങ്ങിയിരുന്നു. 1959 ഫെബ്രുവരി 20-നു കൂടിയ സഭാ മാനേജിംഗ് കമ്മിറ്റിയിൽ തനിക്ക് കണ്ടനാടിന്റെ സഹായി മാത്രമായിരിക്കാൻ സാധിക്കുകയില്ലെന്നു അദ്ദേഹം അഭിപ്രായപ്പെട്ടു. മാനേജിംഗ് കമ്മിറ്റി തീരുമാനം എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ പരിഗണനയ്ക്ക് വിട്ടു. തുടർന്ന് വിഷയം പരിഗണിച്ച് എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഔഗേൻ മാർ തീമോത്തിയോസ്, പൗലോസ് മാർ പീലക്സീനോസ് എന്നിവരെ ജോയിന്റ് മെത്രാന്മാരായി നിയമിക്കുവാൻ തീരുമാനിച്ചു. കാതോലിക്കാ ബാവാ അപ്രകാരം തീരുമാനം പ്രസിദ്ധം ചെയ്തുകൊണ്ട് കല്പനയും പുറപ്പെടുവിച്ചു. എന്നാൽ തീരുമാനം വന്ന ശേഷവും കാര്യങ്ങൾക്ക് മാറ്റമുണ്ടായില്ല. കോട്ടയത്തിന് തെക്കോട്ട് അന്ത്യോഖ്യൻ മൂവ്മെന്റ് എന്ന ഒരു പ്രസ്ഥാനം രൂപപ്പെട്ടു. മാർ പീലക്സീനോസിന്റെ അനുഗ്രഹാശിസ്സുകൾ അതിനു ഉണ്ടായിരുന്നു. സിംഹാസനപള്ളികൾ അതത് മെത്രാസനങ്ങൾക്ക് കീഴിലാകണമെന്ന് എപ്പിസ്ക്കോപ്പൽ സുന്നഹദോസ് തീരുമാനിച്ചിരുന്നു എങ്കിലും വാളകത്ത് സിംഹാസനപള്ളികളുടെ യോഗം ചേർന്ന് ഒരു അഡ്മിനിസ്ട്രേറ്ററെ തിരഞ്ഞെടുത്തു. കോട്ടയം മെത്രാസനത്തിൽ മെത്രാപ്പോലീത്താ അറിയാതെ മാർ പീലക്സീനോസ് രണ്ടുപേർക്ക് പട്ടം കൊടുക്കുകയും ഉണ്ടായി.

ഇത്തരം പ്രവൃത്തികൾ വർദ്ധിച്ചപ്പോൾ മാർ പീലക്സീനോസിന്റെ നടപടികളെക്കുറിച്ച് ആലോചിക്കുവാൻ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് തീരുമാനിച്ചു. സുന്നഹദോസ് കൂടിയെങ്കിലും അതിനുശേഷവും മാർ പീലക്സിനോസിന്റെ നിലപാടുകളിൽ മാറ്റമുണ്ടായില്ല. അദ്ദേഹം മണർകാട് പള്ളിയിൽ തന്നെ അനുകൂലിക്കുന്നവരുടെ ഒരു യോഗം വിളിച്ചു. തുടർന്ന് ശിക്ഷണ നടപടികൾ സ്വീകരിച്ചു എങ്കിലും അവ തനിക്ക് ബാധകമല്ല എന്ന മറുപടിയാണ് മാർ പീലക്സിനോസ് നൽകിയത്.

1964 ജനുവരി 3-ന് പ. ഗീവർഗീസ് രണ്ടാമൻ ബാവ കാലം ചെയ്യുകയും തുടർന്ന് ആ സ്ഥാനത്തേക്ക് കണ്ടനാട് ഇടവകയുടെ ഔഗേൻ മാർ തിമോത്തിയോസ് ഉയർത്തപ്പെടുകയും ചെയ്തു. യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവാ ആയിരുന്നു അതിൽ പ്രധാന കാർമ്മികത്വം വഹിച്ചത്. അതോടു കൂടി കണ്ടനാടിന്റെ പൂർണ ചുമതല മാർ പീലക്സിനോസിൽ വന്നുചേർന്നു. ഇത് ചെറിയതോതിൽ ശീത്മയ്ക്കു ശമനമുണ്ടാക്കി. മാർ പീലക്സിനോസ് താൽക്കാലികമായിട്ടെങ്കിലും സഭയോട് രമ്യപ്പെട്ടു. ആഡിസ് അബാബയിൽ 1965-ൽ നടന്ന ഓറിയന്റൽ ഓർത്തഡോക്സ് കോൺഫ്രൻസിനുള്ള ഡലിഗേഷനിൽ അദ്ദേഹത്തെ ഉൾപ്പെടുത്തി. പ. ഔഗേൻ ബാവായോടൊപ്പം അദ്ദേഹം ആഡിസ് അബാബയും വി. നാടുകളും കുവൈറ്റും സന്ദർശിച്ചു.

എന്നാൽ 1966 കാലമായപ്പോഴേക്കും പഴയ പാത്രിയർക്കീസ് വിഭാഗത്തിലെ, പിന്നീട് കാതോലിക്കേറ്റിന്റെ ശക്തരായ വക്താക്കളായി മാറിയ രണ്ട് മെത്രാപ്പോലീത്താമാർ (വയലിപ്പറമ്പിൽ മാർ ഗ്രിഗോറിയോസും പൗലോസ് മാർ സേവേറിയോസും) കാലം ചെയ്തു. ഇതോടെ പഴയ ബാവാ കക്ഷി വിഭാഗത്തിൽ



പ. ഔഗേൻ പ്രഥമൻ കാതോലിക്കാ


SYRIAN PATRIARCHATE
OF ANTIOCH AND ALL THE EAST
DAMASCUS - SYRIA

No 203/70


SYRIAN PATRIARCHATE
OF ANTIOCH AND ALL THE EAST
DAMASCUS - SYRIA

No


SYRIAN PATRIARCHATE
OF ANTIOCH AND ALL THE EAST
DAMASCUS - SYRIA

No


യാക്കോബ് മൂന്നാമൻ പാത്രിയർക്കീസ്

ഒരു നേതൃത്വ പ്രതിസന്ധി ഉടലെടുത്തു. മാർ പീലക്സിനോസ് ആകസ്മികമായി നേതൃത്വസ്ഥാനത്തേക്ക് എത്തുന്ന സ്ഥിതി സംജാതമായി; ഭിന്നതയും രൂക്ഷമായി. എന്നാൽ ഭിന്നതയ്ക്ക് ഒരു താത്വിക അടിത്തറ ഉണ്ടായിരുന്നില്ല. ചില പ്രാദേശിക അവഗണനകളുടെ പേരിലോ സ്ഥാനങ്ങൾ കിട്ടാതിരുന്നതിന്റെ പേരിലോ ഒരു പിളർപ്പ് സാധിക്കുമായിരുന്നില്ല. അതിനു അണികളെ പറഞ്ഞു നിർത്താൻ ഒരു കാരണം ഉണ്ടാകേണ്ടിയിരുന്നു. അതിനുള്ള ഒരു ശ്രമമായിരുന്നു 203-70 നമ്പർ കല്പന. ആ കല്പനയിൽ തുടങ്ങിയ അസ്വാരസ്യങ്ങൾ അവസാനിച്ചത് 1975-ൽ പൂർണ്ണ പിളർപ്പിലാണ്. മലങ്കരയെ വെട്ടിമുറിച്ച യാക്കോബ് മൂന്നാമൻ പാത്രിയർ

# സംസാരിക്കുന്ന വാർത്തകൾ

## കാതോലിക്കാ ബാവായ്ക്കു പിന്തുണ

കണ്ടനാട്, നവം. 7—കണ്ടനാട് വി. മർത്തമറിയം പള്ളി ഇടവകക്കാരുടെ ഒരു വിശേഷാൽ യോഗം കൂടി സഭയിൽ ഉണ്ടായിരിക്കുന്ന ഇന്നത്തെ പ്രതിസന്ധിയിൽ ഉൽക്കണ്ഠ രേഖപ്പെടുത്തുകയും, പ. പാത്രിയർക്കീസ് ബാവാ അയച്ച 203—ാം നമ്പർ കൽപന പിൻവലിക്കണമെന്നഭ്യർത്ഥിക്കുന്ന പ്രമേയം ഐകകണ്ഠേന പാസ്സാക്കുകയും ചെയ്തു. പ. കാതോലിക്കാബാവായ്ക്കു യോഗം പരിപൂർണ്ണ പിന്തുണ പ്രഖ്യാപിച്ചു.

അഭിവന്ദ്യ മെത്രാപ്പോലീത്താമാരുടെ സംയുക്ത പ്രസ്താവനയനുസരിച്ച് പ്രവർത്തിക്കാനും യോഗം തീരുമാനിച്ചു. ഭാവിപ്രവർത്തനങ്ങൾക്കായി ഒരു കമ്മിററിയെ തെരഞ്ഞെടുക്കുകയും ചെയ്തു.

## പാത്രിയർക്കീസ് ബാവാ സ്വീകരണവ്യവസ്ഥകളിൽനിന്നു സ്വയം പിന്മാറി

## സുന്നഹദോസ് പ്രഖ്യാപനം

പ. യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവാ 1958—ൽ മലങ്കര സഭാ സമാധാനം സംബന്ധിച്ച് ചെയ്ത സ്വീകരണ വ്യവസ്ഥകളിൽനിന്നു സ്വമേധയാ പിന്മാറിയിരിക്കുന്നതിനാൽ അദ്ദേഹത്തിനു പ്രസ്തുത സ്വീകരണം മൂലം സിദ്ധിച്ച എല്ലാ അവകാശങ്ങളും നഷ്ടപ്പെട്ടിരിക്കുന്നതായി പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് പ്രഖ്യാപിച്ചിരിക്കുന്നു.

### പ്രഖ്യാപനത്തിൻെറ പശ്ചാത്തലം

പ. കാതോലിക്കാബാവായിൽ 13 കാര്യങ്ങൾ ആരോപിച്ചുകൊണ്ടും അതിനു സമാധാനം ചോദിച്ചുകൊണ്ടും അന്ത്യോക്യാ പാത്രിയർക്കീസ് യാക്കോബ് തൃതീയൻബാവാ 30—1—74—ൽ ഒരു കത്ത് പ. കാതോലിക്കാബാവായിക്ക് അയയ്ക്കുകയുണ്ടായി. (ഈ കത്ത് കഴിഞ്ഞ മാർച്ച് ലക്കം മാസികയിൽ ചേർത്തിരുന്നു). കാതോലിക്കാ ബാവാ ...

### ഭരണഘടന 118—ാം വകുപ്പ്

... ശേഷം സിനഡിൻെറ ഭൂരിപക്ഷാഭിപ്രായ പ്രകാരം പ്രസിഡണ്ട് വിധി പ്രസ്താവിക്കേണ്ടതുമാകുന്നു.

പരാതി കാതോലിക്കായെപ്പററിയാണെങ്കിൽ മലങ്കരസഭയാൽ സ്വീകരിക്കപ്പെട്ട പാത്രിയർക്കീസ് ഉണ്ടെങ്കിൽ പാത്രിയർക്കീസിനെക്കൂടി ക്ഷണിക്കേണ്ടതും അദ്ദേഹം വരുന്നപക്ഷം സിനഡിൻെറ പ്രസിഡണ്ടായിരിക്കുന്നതും വരാത്തപക്ഷം സിനഡ് വിധി കല്പിക്കുന്നതുമാകുന്നു'.

... ബാവായുടെ അതിനുള്ള മറുപടിയെപ്പററിയും മററും ചർച്ച ചെയ്തു. കാതോലിക്കാബാവാ തിരുമനസ്സിലെ പേർക്കുള്ള ആരോപണങ്ങളെപ്പററി ചർച്ച ചെയ്യുന്നതിനുള്ള സുന്നഹദോസ് ആകയാൽ അതിൽ ആദ്ധ്യക്ഷം വഹിക്കുന്നതിന് കാതോലിക്കാബാവായ്ക്ക് സാധിക്കാതെവന്നു ...

## മലങ്കരസഭയിലെ സമാധാനം അഭംഗുരം നിലനിർത്തണം

—ക്നാനായസമുദായക്കമ്മിററി

... പരിശുദ്ധസഭയുടെ സമാധാനത്തിനുവേണ്ടി എല്ലാവരും പ്രാർത്ഥിക്കുകയും വേണം.

## യാക്കോബ് തൃതീയൻ പാത്രിയർക്കീസ്ബാവായുടെ നടപടിയിൽ പ്രതിഷേധം

### മലങ്കര അസോസ്യേഷൻ മാനേജിംഗ് കമ്മററി നിശ്ചയം

"പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ തിരുമനസ്സിലെ പേരിൽ ഏതോ നടപടി എടുക്കണമെന്നുള്ള ഉദ്ദേശത്തിൽ അന്ത്യോഖ്യാ പാത്രിയർക്കീസ് മോറാൻ മാർ ഇഗ്നാത്യോസ് യാക്കോബ് മൂന്നാമൻ തിരുമനസ്സിൽനിന്നും 15—7—74—ൽ വീണ്ടും ഒരു നോട്ടീസ് അയച്ചതായി കാണുന്നതിൻ മലങ്കര അസോസ്യേഷൻ മാനേജിങ്ങ് കമ്മററിക്കുള്ള ഉൽക്കണ്ഠയും കനോനമനുസരിച്ച് നിലവിലിരിക്കുന്ന ഭരണഘടനയും ... പ്രതിഷേധവും രേഖപ്പെടുത്തുകയും ... പരിശുദ്ധ പാത്രിയർക്കീസ് ബാവാ ... നടപടി സ്വീകരിപ്പാൻ ..."

## മാനേജിംഗ് കമ്മററിയുടെ 20-2-74—ലെ നിശ്ചയം

'അന്ത്യോക്യാ പാത്രിയർക്കീസ് മോറാൻ മാർ ഇഗ്നാത്തിയോസ് യാക്കോബ് iii ബാവാ 1958—ൽ ഉണ്ടായ സ്വീകരണവ്യവസ്ഥകൾക്കും മലങ്കര ഓർത്തഡോക്സ് സുറിയാനിസഭാ ഭരണഘടനയ്ക്കും വിരുദ്ധമായും ഈ മാനേജിംഗ് കമ്മററി 25—5—1973—ൽ കൂടി പാസ്സാക്കി തിരുമനസ്സിലേക്ക് അയച്ചുകൊടുത്ത നിശ്ചയത്തെ അവഗണിച്ചും, ഈ സഭയിൽ ഭിന്നതകൾ സൃഷ്ടിച്ച് അനധികൃതമായി ഈ സഭാഭരണത്തിൽ പ്രവേശിക്കുന്നതിനുവേണ്ടിയും, ഈ സഭയുടെ ചട്ടംകെട്ടുകളും നടപ്പും ലംഘിച്ചും ഈ സഭയിൽപെട്ടവർക്ക മേല്പട്ടസ്ഥാനം കൊടുക്കുകയും മററും ചെയ്തിരിക്കുന്നതിൽ ഈ യോഗത്തിനുള്ള ശക്തിയായ പ്രതിഷേധവും ഖേദവും രേഖപ്പെടുത്തുകയും ഈ കാര്യങ്ങളിൽ ആവശ്യമായ എല്ലാ നടപടികളും സ്വീകരിക്കണമെന്ന് മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസിനോട് അപേക്ഷിക്കുകയും ചെയ്യുന്നു'.

ഈ തീരുമാനം പ. കാതോലിക്കാബാവാ പാത്രിയർക്കീസ് ബാവായെ 8—3—74—ൽ അറിയിക്കുകയും സുന്നഹദോസ് ഈ പ്രമേയത്തെപ്പററി പരിഗണിച്ചതിൽ പാത്രിയർക്കീസ്ബാവാ 1958—ലെ സ്വീകരണവ്യവസ്ഥകളിൽനിന്നും സ്വയമേ പിൻമാറിയതായി സുന്നഹദോസിനു പ്രഥമദൃഷ്ട്യാ ബോദ്ധ്യം വന്നിരിക്കുന്നതിനാൽ മനേജിംഗ്കമ്മററിയുടെ പ്രസ്തുത തീരുമാനം സംബന്ധിച്ച് സുന്നഹദോസ് അന്ത്യതീരുമാനം എടുക്കുന്നതിനു മുമ്പ് അദ്ദേഹം 1958—ലെ സ്വീകരണവ്യ...

## പിന്തുണ

## വിലപ്പെട്ടത്

## മലങ്കരസഭാ മാനേജിംഗ് കമ്മററി

## യാക്കോബ് III പാത്രിയർക്കീസ് ബാവാ മലങ്കരയുടെ ലൗകികങ്ങളിലും കൈ കടത്തുന്നു

## പാത്രിയർക്കീസ് ബാവാ

## വീണ്ടും വിശദീകരണം ആവശ്യപ്പെട്ടു

ക്കീസിന്റെ വേദവിപരീതം മലങ്കരയിലെ വിഘടിത വിഭാഗത്തിന്റെ പ്രവർത്തനങ്ങൾക്ക് ഒരു താത്വിക അടിത്തറയുണ്ടാക്കിക്കൊടുക്കാനുള്ള ഒരു ശ്രമമായിരുന്നു. ഇന്നും തുടരുന്ന തർക്കത്തിന്റെ ഒരറ്റത്ത് എന്നും മാർത്തോമ്മായുടെ പൗരോഹിത്യവും സിംഹാസനവും ഉണ്ട് എന്നത് ആ ശ്രമത്തിൽ യാക്കോബ് തൃതീയൻ കുറച്ചെങ്കിലും വിജയിച്ചു എന്നതിന്റെ സൂചനയുമാണ്.

### കത്തിനു ശേഷം

കത്തിനു ഔഗേൻ പ്രഥമൻ ബാവാ മറുപടി നൽകി. എന്നാൽ ആ മറുപടി വായിച്ചു ബോധ്യപ്പെടാവുന്ന സ്ഥിതിയിലായിരുന്നില്ല പാത്രിയർക്കീസ് എന്ന് കരുതാം. 203-ാം നമ്പർ കത്ത് അങ്ങനെ പെട്ടെന്നൊടുങ്ങാൻ വേണ്ടി സൃഷ്ടിക്കപ്പെട്ട ഒന്നായിരുന്നില്ല. അനധികൃതമായി പാത്രിയർക്കീസ് ഡെലിഗേറ്റിനെ വാഴിച്ചു. ഡെലിഗേറ്റിനെ വാഴിച്ച് മലങ്കരയിൽ അസ്വാരസ്യങ്ങൾ സൃഷ്ടിക്കരുതെന്ന് പഴയ പാത്രിയർക്കീസ് കക്ഷിയിലെ മെത്രാന്മാർ ഉൾപ്പെട്ട എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഐകകണ്ഠേന ആവശ്യപ്പെട്ടു. ഡെലിഗേറ്റിനെ നിയമിക്കുന്നതു വരെ പാത്രിയർക്കീസിന്റെ നടപടികളെക്കുറിച്ച് പരസ്യമായി പ്രതികരിച്ചില്ല. എന്നാൽ ഡെലിഗേറ്റിനെ നിയമിക്കുക വഴി 1958-ൽ പരസ്പര സ്വീകരണ സമയത്ത് ചെയ്ത ഉടമ്പടിയിൽ നിന്ന് പാത്രിയർക്കീസ് സ്വയം പിന്നോട്ട് പോയി. കാരണം, മലങ്കരസഭാ ഭരണഘടനയിലെ ഒരു വകുപ്പും ഡെലിഗേറ്റിനെ നിയമിക്കുവാൻ പാത്രിയർക്കീസിനെ അനുവദിക്കുന്നില്ല. മാനേജിംഗ് കമ്മിറ്റിയിലും ഭിന്നത ഉണ്ടായി. സഭയുടെ എല്ലാ തലങ്ങളിലേക്കും വ്യാപിച്ചു. മലങ്കര അസോസിയേഷന്റെ അനുമതിയോ നിശ്ചയമോ കൂടാതെ പാത്രിയർക്കീസ് മെത്രാന്മാരെ വാഴിച്ച് മലങ്കരയിലേക്ക് അയച്ചു. വിഘടിത വിഭാഗത്തിന് മെത്രാന്മാരെയും ലഭ്യമായതോടെ അതുവരെ മലങ്കരസഭാ സുന്നഹദോസിന്റെ ഭാഗമായിരുന്ന, നേരത്തെ പാത്രിയർക്കീസിന്റെ പല നടപടികളെയും എതിർക്കുകയും ചെയ്ത രണ്ടുപേർക്കും (പൗലോസ് മാർ പീലക്സീനോസ്, ഏബ്രഹാം മാർ ക്ലിമ്മീസ്) മറുകണ്ടം ചാടുന്നതാണ് ബുദ്ധിയെന്ന് തോന്നിക്കാണും. രണ്ടു പേരും പാത്രിയർക്കീസിനെ സ്വീകരിക്കുവാൻ തയ്യാറായി.

### വീണ്ടും കേസുകളാരംഭിക്കുന്നു

തുടർന്ന് പാത്രിയർക്കീസിന്റെ അനധികൃത നടപടികൾ തടയണമെന്ന ആവശ്യവുമായി നിയുക്ത കാതോലിക്കാ മാത്യൂസ് മാർ അത്താനാസിയോസ് മുതൽപേർ വാദിയായി കോട്ടയം സബ് കോടതിയിൽ കേസ് ഫയൽ ചെയ്തു. 1974 ഓഗസ്റ്റിൽ യാക്കോബ് തൃതീയൻ പാത്രിയർക്കീസിനെ സഭയ്ക്ക് ഇതരനായി എപ്പിസ്ക്കോപ്പൽ സുന്നഹദോസ് പ്രഖ്യാപിച്ചു. തുടർന്ന് കാതോലിക്കോസിനെ സസ്പെൻഡ് ചെയ്തതായി ഒരു കത്ത് പാത്രിയർക്കീസ് അയച്ചു. അത്തരം പ്രവൃത്തികൾക്കൊന്നും പാത്രിയർക്കീസിനു അധികാരമില്ലെന്ന് വിനീതമായി ഓർമ്മിപ്പിച്ച് 1975 ജനുവരിയിൽ കാതോലിക്കാ ബാവാ അതിനു മറുപടിയും നൽകി. തന്റെ അനുമതിയില്ലാതെ പുതിയ മേൽപ്പട്ട സ്ഥാനാർത്ഥികൾക്ക് മെത്രാൻ സ്ഥാനം നൽകരുതെന്ന് പാത്രിയർക്കീസ് ആവശ്യപ്പെട്ടു. എന്നാൽ മലങ്കരസഭാ ഭരണഘടനപ്രകാരം മലങ്കരയ്ക്ക് ആവശ്യമുള്ള മെത്രാപ്പോലീത്തന്മാരെ വാഴിക്കുന്നതിൽ പാത്രിയർക്കീസിന്റെ അനുവാദം ആവശ്യമില്ലാത്തതിനാൽ ആ നിർദ്ദേശം അവഗണിച്ചുകൊണ്ട് കാതോലിക്കാ ബാവായുടെ നേതൃത്വത്തിൽ അഞ്ച് പേരെ മേൽപ്പട്ടസ്ഥാനത്തേക്ക് ഉയർത്തി. സസ്പെൻഷൻ കൊണ്ടു ഒരു ഫലവും കാണാഞ്ഞതിനാൽ കാതോലിക്കാബാവായെ മുടക്കിയതായി പാത്രിയർക്കീസ് ഒരു കത്ത് പുറപ്പെടുവിച്ചു. 1975 സെപ്റ്റംബറിൽ ബദൽ കാതോലിക്കായെ വാഴിച്ചു. പിളർപ്പ് പൂർണ്ണമായി. 1970-ൽ 203-ാം നമ്പർ കല്പനയിലൂടെ പാത്രിയർക്കീസ് ലക്ഷ്യമിട്ടത് സാധിച്ചു. ഒരു നൂറ്റാണ്ടിനിടയിലെ രണ്ടാമത്തെ പിളർപ്പ്; 203-ാം നമ്പർ കത്തിന്റെ സൃഷ്ടിയാണത്.

### കത്തിന്റെ സാംഗത്യം

203-ാം നമ്പർ കത്തിനെ അനുകൂലിച്ചും എതിർത്തും മലങ്കരയിലെ ഇരു വിഭാഗങ്ങളിലായി ധാരാളം ലേഖനങ്ങളും ലഘുലേഖകളും ഉണ്ടായിട്ടുണ്ട്. അവ ഓരോന്നായി സമാഹരിച്ചാൽ ബൃഹത് ഗ്രന്ഥങ്ങൾ തന്നെ തയ്യാറാക്കാവുന്നതാണ്. അതിനാൽ തന്നെ അതിലേക്ക് ആഴത്തിൽ കടക്കുന്നില്ല. എന്നാൽ യാക്കോബ് തൃതീയൻ പാത്രിയർക്കീസിന്റെ ഒരു ഗ്രന്ഥം മാത്രം അടിസ്ഥാനമാക്കി ആ വാദത്തിലെ പൊള്ളത്തരം നമുക്ക് ബോധ്യപ്പെടുന്നതാണ്. 203-ാം നമ്പർ കല്പനയിലെ ഏറ്റവും പ്രധാന വാദം മാർത്തോമ്മാ ശ്ലീഹായുടെ പൗരോഹിത്യമില്ലായ്മയാണ്. മാർത്തോമ്മാ ശ്ലീഹാ പുരോഹിതനല്ല; അതിനാൽ തന്നെ മഹാപുരോഹിതനല്ല; അതുകൊണ്ട് അദ്ദേഹം സിംഹാസനവും

**പാത്രിയർക്കീസും അദ്ദേഹത്തിന്റെ മലങ്കരയിലെ ചില പാർശ്വവർത്തികളും ചേർന്നു തയ്യാറാക്കിയ ഈ വേദവിപരീതം അമ്പതാണ്ടായി മലങ്കരസഭയ്ക്കു മേൽ ഡമോക്ലീസിന്റെ വാൾ പോലെ തൂങ്ങിക്കിടക്കുന്നു. അടിസ്ഥാനരഹിതമായ ഒരു എഴുത്താണ് മലങ്കരയിലെ വിഭജനത്തിന്റെ ഒരു പ്രധാന കാരണമെന്നത് നമ്മെ ചിന്തിപ്പിക്കേണ്ട ഒരു വിഷയമാണ്. ഈ അമ്പതാം വർഷത്തിലെങ്കിലും അതിനു സാധിക്കുമോ?**

സ്ഥാപിച്ചിട്ടില്ല. ഇതാണ് യാക്കോബ് തൃതീയൻ പാത്രിയർക്കീസ് 203-ാം നമ്പർ കല്പനയിലൂടെ 1970-ൽ മുന്നോട്ടു വച്ച നിലപാട്. എന്നാൽ ഈ വിഷയത്തിൽ ഇതേ പാത്രിയർക്കീസിന്റെ മുൻ നിലപാട് എന്താണെന്ന് നോക്കുന്നത് രസാവഹമാണ്. അബ്ദൽ ആഹാദ് റമ്പാൻ എന്ന പേരിൽ യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ദീർഘകാലം മഞ്ഞനിക്കരയിൽ താമസിച്ചിരുന്നു. അദ്ദേഹം 1951-ൽ എഴുതിയ പുസ്തകമാണ് 'ഇന്ത്യയിലെ സുറിയാനിസഭാ ചരിത്രം.' അതിൽ എഴുതിയിരിക്കുന്നത് ഇപ്രകാരമാണ്: "തോമ്മാ ശ്ലീഹാ എ.ഡി. 52-ൽ ഇവിടെ സുവിശേഷ പ്രചരണം നടത്തി. ... വിശ്വസിച്ചവരോ തങ്ങളുടെ ക്ഷേത്രം ഒരു പള്ളിയായി പരിവർത്തനം ചെയ്തു. ശ്ലീഹാ പകലോമറ്റം, ശങ്കരപുരി, കള്ളി, കാളിയാങ്കൽ എന്നീ നാലു കുടുംബങ്ങളിൽ നിന്നും പട്ടക്കാരെ അഭിഷേകം ചെയ്തു. കേഫാ എന്നു പേരോടു കൂടി ഒരു മെത്രാനെയും വാഴിച്ചാക്കി എന്ന് പറയപ്പെടുന്നു" (ഇന്ത്യയിലെ സുറിയാനിസഭാ ചരിത്രം, പേജ് 38, 39). അതായത് 1951-ൽ തോമ്മാ ശ്ലീഹാ പുരോഹിതനാണ്; മഹാപുരോഹിതനുമാണ്. എന്നാൽ 1970-ൽ അദ്ദേഹം പുരോഹിതനോ മഹാപുരോഹിതനോ അല്ല. എത്ര വിചിത്രമായ ചരിത്രബോധമാണ് ഇവിടെ പുലർത്തുന്നത്.

"മോർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്റെ മെത്രാപ്പോലീത്താ കൂറിലോസ് യൂയാക്കിം" എന്ന് അറബിയിൽ മുദ്രണം ചെയ്ത ഒരു ചെറിയ മുദ്ര യുയാക്കിം മാർ കൂറിലോസിന് ഉണ്ടായിരുന്നതായും യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് രേഖപ്പെടുത്തിയിട്ടുണ്ട് (ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ്, *ഇന്ത്യയിലെ സുറിയാനി സഭാചരിത്രം* (മലയാള പരിഭാഷ: ജേക്കബ് വർഗീസ് മാന്നാക്കുഴിയിൽ, 2011), പേജ് 395.)

ചില രാഷ്ട്രീയക്കാരെ തോൽപ്പിക്കുന്ന തരത്തിലുള്ള നിലപാട് മാറ്റമാണ് പാത്രിയർക്കീസിൽ നിന്നുണ്ടായത്. ആ വിചിത്ര വാദത്തെയും പിൻപറ്റാൻ ആളുണ്ടായതാണ് നസ്രാണിയുടെ ഗതികേട്. ഇന്നും തുടരുന്ന ഭിന്നതയുടെ ഒരു പ്രധാന പ്രേരകവും.

### ഉപസംഹാരം

യാക്കോബ് മൂന്നാമൻ പാത്രിയർക്കീസിന്റെ വേദവിപരീതത്തിന്റെ അമ്പതാം വാർഷികത്തിൽ അഭിമാനിക്കാൻ എന്താണുള്ളത് എന്ന ചോദ്യം പ്രസക്തമാണ്. അത് നസ്രാണിയുടെ വഴങ്ങാത്ത നട്ടെല്ലാണ്. നസ്രാണിയുടെ ആത്മാഭിമാനത്തെയും തോമാവബോധത്തെയും ചോദ്യം ചെയ്ത കല്പന സഭയിൽ പിളർപ്പുണ്ടാക്കിയെങ്കിലും ഒരു ന്യൂനപക്ഷത്തെ മാത്രമാണ് പാത്രിയർക്കീസിനു കൂടെ നിർത്താൻ സാധിച്ചത്. 1958-ലെ സഭായോജിപ്പോടെ സഭയുടെ ഭാഗമായ വളരെയധികം വൈദികരും ജനങ്ങളും ഈ വിഭജനാഹ്വാനം തള്ളിക്കളഞ്ഞ് സഭയോടും മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തോടും ചേർന്നു നിന്നു. ഇന്നും അവരിൽ പലരും, അവരുടെ പിൻഗാമികളും സഭയുടെ ശക്തരായ വക്താക്കളായി നിലകൊള്ളുന്നു. 1987-ൽ മാർത്തോമ്മാ ശ്ലീഹായുടെ പേര് തുബ്ദേനിൽ ഓർക്കാമെന്ന് അറിയിച്ചുകൊണ്ട് സഖാ പ്രഥമൻ പാത്രിയർക്കീസ് കല്പന പുറപ്പെടുവിച്ചു (പൗരോഹിത്യമില്ലാത്തവരും നാലാം തുബ്ദേനിൽ ഓർക്കപ്പെടുന്നുണ്ട്). എങ്കിലും മാർത്തോമ്മാ ശ്ലീഹായ്ക്കു പൗരോഹിത്യമില്ല എന്ന കല്പന തള്ളിക്കളഞ്ഞ് ഒരു കത്ത് ഇതുവരെ യാക്കോബ് മൂന്നാമന്റെ പിൻഗാമികളായ പാത്രിയർക്കീസന്മാരിൽ നിന്നും ഉണ്ടായിട്ടില്ല. ക്നാനായ വിഭാഗത്തിലെ സമീപകാല പ്രശ്നങ്ങൾ കാണുമ്പോൾ 203-ാം നമ്പറിനെ പിൻവലിച്ചൊരു തീരുമാനം ഉണ്ടാകുമെന്ന് പ്രതീക്ഷിക്കാനും വയ്യ.

കല്പന എഴുതിയതിന്റെ പത്താം വാർഷികത്തിന്റെ തലേന്ന് യാക്കോബ് തൃതീയൻ പരലോകം പൂകി. പാത്രിയർക്കീസും അദ്ദേഹത്തിന്റെ മലങ്കരയിലെ ചില പാർശ്വവർത്തികളും ചേർന്നു തയ്യാറാക്കിയ ഈ വേദവിപരീതം അമ്പതാണ്ടായി മലങ്കരസഭയ്ക്കു മേൽ ഡമോക്ലീസിന്റെ വാൾ പോലെ തൂങ്ങിക്കിടക്കുന്നു. അടിസ്ഥാനരഹിതമായ ഒരു എഴുത്താണ് മലങ്കരയിലെ വിഭജനത്തിന്റെ ഒരു പ്രധാന കാരണമെന്നത് നമ്മെ ചിന്തിപ്പിക്കേണ്ട ഒരു വിഷയമാണ്. ഈ അമ്പതാം വർഷത്തിലെങ്കിലും അതിനു സാധിക്കുമോ? ❑

# മാർത്തോമ്മാ ശ്ലീഹായുടെ പൗരോഹിത്യം: പ. ഔഗേൻ കാതോലിക്കാ ബാവായുടെ മറുപടി

(മുദ്ര)

No. 155/70

അന്ത്യോക്യായുടെയും കിഴക്കൊക്കെയുടെയും ഭാഗ്യവാനായ മോറാൻ മാർ ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ പരിശുദ്ധതയ്ക്ക്.

തിരുമനസ്സിലെ കുശലാന്വേഷണത്തിനും ക്ഷേമാശംസയ്ക്കും ശേഷം അറിയിക്കുന്നത്:-

കഴിഞ്ഞ 27-6-1970 ൽ അയച്ച തിരുമനസ്സിലെ കത്ത് ലഭിച്ചു. അതിലെ താല്പര്യപ്രകാരം നമ്മുടെ ബ. മെത്രാപ്പോലീത്തന്മാരെയും പ്രധാനപ്പെട്ട ചില കശ്ശീശന്മാരെയും വിവരങ്ങൾ അറിയിച്ചു. ഇതിൽ അവരെല്ലാവരും വളരെ അത്ഭുതപ്പെടുകയും ഏറ്റവും ദുഃഖിക്കുകയും ചെയ്തു. മാർത്തോമ്മാശ്ലീഹായുടെ പൗരോഹിത്യം, സിംഹാസനം, കാതോലിക്കേറ്റിന്റെ അധികാരം ഇവയെ സംബന്ധിച്ചുള്ള തിരുമനസ്സിലെ കത്തിലെ പ്രസ്താവന സത്യത്തിനും സഭാവിശ്വാസത്തിനും യോജിക്കാത്തതും, പിതാക്കന്മാരുടെ ചരിത്രത്തിനും കാനോനാകൾക്കും എതിരുമാണെന്നും, തൻനിമിത്തം അവ ഒരിക്കലും സ്വീകാര്യങ്ങളല്ലെന്നും, പ്രതിഷേധാർഹങ്ങളാണെന്നുമാണ് ഇവിടെ എല്ലാവരുടെയും അഭിപ്രായം. ഇതേപ്പറ്റി ഇവിടെ കൂടിയ സിനഡ് നിശ്ചയിച്ചതനുസരിച്ച് അതിന്റെ സെക്രട്ടറി വിശദമായി തിരുമനസ്സിലേക്ക് പിന്നീട് എഴുതുന്നതാണ്.

പ. സഭയെ കലക്കുന്നതിനും നശിപ്പിക്കുന്നതിനും അന്തി ക്രിസ്തു ആഗ്രഹിക്കുന്നതിന്റെ ഫലമായി മതപരമായ ജീവിതമോ വിശ്വാസമോ ഇല്ലാത്തവരും സഭയുടെ തത്വങ്ങളെ സംബന്ധിച്ച് പരിജ്ഞാനമില്ലാത്തവരുമായ ചുരുക്കം ചില വഴക്കാളികൾ മാത്രം ഈദൃശ സംഗതികളിൽ തല്പരന്മാരായി ഉണ്ടായേക്കാം. എന്നാലും സഭയിലെ ഭൂരിപക്ഷം ജനങ്ങൾക്കും ഇത് വളരെ സങ്കടകാരണമായിരിക്കുന്നു.

നമ്മുടെ മുൻഗാമി കാലം ചെയ്ത മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കാലത്ത് ഈവിധ സംഗതികളെക്കുറിച്ച് അവിടുന്ന് എഴുതിയിരുന്നതായും അന്ന് സമുചിതമായ മറുപടി അതിനു നൽകിയതായും അറിയുന്നു. കൂടുതലായി തൽക്കാലം നാം ഒന്നും എഴുതുന്നില്ല. പാത്രിയർക്കാ സിംഹാസനവും കാതോലിക്കാ സിംഹാസനവും തമ്മിൽ കാനോനികമായും മലങ്കരസഭാ ഭരണഘടനപ്രകാരവും ഉള്ള ഐക്യബന്ധം ഏറ്റക്കുറച്ചിൽ കൂടാതെ സംരക്ഷിക്കപ്പെട്ടു കാണ്മാൻ ഞങ്ങൾ എല്ലാവരും ആഗ്രഹിക്കുന്നു. പ. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമെന്നു ഞങ്ങൾ അഭിമാനിക്കുന്ന പൗരസ്ത്യ ഓർത്തഡോക്സ് സഭയെക്കുറിച്ചുള്ള ഞങ്ങളുടെ അഭിപ്രായങ്ങൾ അവിടുന്ന് പുനഃചിന്തനം ചെയ്യുമെന്ന് ഞങ്ങൾ പ്രതീക്ഷിക്കുന്നു. അങ്ങയുടെ ജ്ഞാനത്തിന് ഇതു മതി.ഞാൻ വാക്കുകൾ ചുരുക്കുകയാണ്.

ദൈവം അങ്ങേയ്ക്ക് ദീർഘായുസ്സും ആത്മശരീര സൗഖ്യവും അവിടുത്തെ അധികാരത്തിൻ കീഴിലുള്ള ബ. മെത്രാപ്പോലീത്തന്മാർക്കും കശീശ്ശന്മാർക്കും വിശ്വാസമുള്ള ജനത്തിനും സമാധാനവും ക്ഷേമവും നല്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. ഇവിടെയുള്ള ബ. മെത്രാപ്പോലീത്തന്മാരും കശീശ്ശന്മാരും വിശ്വാസികളായ ജനങ്ങളും തൃക്കരം മുത്തുകയും അങ്ങയുടെ ശുശ്രൂഷകർക്ക് ക്ഷേമം നേരുകയും ചെയ്യുന്നു.

ബസേലിയോസ് ഔഗേൻ പ്രഥമൻ
പൗരസ്ത്യ കാതോലിക്കാ

കാതോലിക്കേറ്റ് അരമന, കോട്ടയം-4
26-08-1970



## പ. ഔഗേൻ ബാവായുടെ പാവനസ്മരണയ്ക്കു മുമ്പിൽ നമ്രശിരസ്കനായി...

"കാലം ചെയ്ത ഭാഗ്യസ്മരണാർഹനായ പരിശുദ്ധ ഔഗേൻ പ്രഥമൻ ബാവാ തിരുമനസ്സിലെ നാമത്തിലാണല്ലോ ഈ നഗർ അറിയപ്പെടുന്നതും. അദ്ദേഹത്തിന്റെ സ്മരണ ഈ സഭാമക്കളുടെ മനസ്സിൽ മായാതെ, മറയാതെ, മങ്ങാതെ നിലനിൽക്കുമെന്നുള്ളതിന് സംശയമില്ല. അദ്ദേഹം ഈ സഭയ്ക്കു നൽകിയ സുധീരമായ നേതൃത്വവും ദൈവാശ്രയത്തോടുകൂടിയ നടത്തിപ്പും നമുക്ക് എന്നും അഭിമാനിക്കാവുന്നതാണ്. മാർത്തോമ്മാശ്ലീഹായുടെ പൗരോഹിത്യത്തേയും സിംഹാസനത്തേയും ചോദ്യം ചെയ്തുകൊണ്ട് തന്നെ പാട്ടിലാക്കുവാൻ ശ്രമിച്ച യാക്കൂബ് തൃതീയൻ പാത്രിയർക്കീസിന് വേദശാസ്ത്രത്തിൽ അധിഷ്ഠിതമായി ചുട്ട മറുപടി കൊടുത്തുകൊണ്ട് വിരുദ്ധോപദേശം നിറഞ്ഞ പടിഞ്ഞാറൻ വിഷക്കാറ്റിനെ ചക്രവാളത്തിനപ്പുറത്തു നിറുത്തിയ മഹാമേരുവാണ് ഔഗേൻ തിരുമേനി. മലങ്കര നസ്രാണികളുടെ തലമുറതലമുറയായുള്ള സനാതന വിശ്വാസം ചോദ്യം ചെയ്തപ്പോഴാണ് അദ്ദേഹത്തിന്റെ സഭാസ്നേഹവും നിശ്ചയദാർഢ്യവും അന്ത്യോഖ്യാ പാത്രിയർക്കീസ് അറിഞ്ഞത്. ഈ വിരുദ്ധോപദേശത്തെ അനുകൂലിച്ച ചിലരോട് പൂർവ്വികമായ നമ്മുടെ വിശ്വാസത്തിന് കോട്ടമോ വാട്ടമോ വരുത്തുന്ന യാതൊന്നും താൻ പ്രവർത്തിക്കയില്ലെന്നും തന്റെ പൂർവ്വികന്മാർ ഏതൊരു സിംഹാസനത്തിൽ ആരൂഢനായി മലങ്കരസഭയെ നയിച്ചുവോ, ഏതൊരു സിംഹാസനത്തിന്റെ അധിപനായി തന്നെ ഭരമേൽപിച്ചുവോ, ആ സിംഹാസനത്തെ ഉപേക്ഷിച്ചുകൊണ്ട് മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷനായിരിക്കുവാൻ താൻ ആഗ്രഹിക്കുന്നില്ലെന്നും ഉജ്ജ്വലമായ ഭാഷയിൽ, നിവർന്നു നിന്നു മറുപടി കൊടുത്ത പ. ഔഗേൻ ബാവായുടെ പാവനസ്മരണയ്ക്കു മുമ്പിൽ നമ്രശിരസ്കനായി നിന്നുപോകുന്നു."

**- പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ**

*(1982-ൽ നടന്ന സപ്തതി ആഘോഷത്തിൽ പങ്കെടുക്കാനെത്തിയ വിദേശസഭാപ്രതിനിധികൾക്ക് എറണാകുളത്ത് മാർ ഔഗേൻ നഗറിൽ വടക്കൻ ഭദ്രാസനങ്ങളുടെ സംയുക്ത ആഭിമുഖ്യത്തിൽ നൽകപ്പെട്ട സ്വീകരണ സമ്മേളനത്തിൽ ചെയ്ത പ്രസംഗം)*